അഞ്ച്

# ചാന്നാർ ലഹള

കേരളത്തിലെ സാമൂഹികമായ പല മാററങ്ങൾക്കും ക്രിസ്ത്യൻ മിഷനറിമാരുടെ പ്രവർത്തനങ്ങൾ വളരെ സഹായകമായിട്ടുണ്ട്. മതപ്രചരണത്തോടൊപ്പം പിന്നോക്ക അധഃസ്ഥിത വർഗക്കാരുടെ സാമ്പത്തിക, സാമൂഹിക, വിദ്യാഭ്യാസ ഉന്നമനംകൂടി അവർ ലക്ഷ്യമാക്കിയിരുന്നു. പത്തൊമ്പതാം നൂററാണ്ടിൻെറ ആരംഭത്തോടുകൂടി തെക്കൻ തിരുവിതാംകൂറിലെ തോവാള, അഗസ്തീശ്വരം, കൽക്കുളം, വിളവങ്കോട്, നെയ്യാററിൻകര എന്നീ താലൂക്കുകളിൽ മിഷനറിമാരുടെ പ്രവർത്തനം വ്യാപിച്ചു. അതിൻെറ ഫലമായി ആ പ്രദേശങ്ങളിലെ ചാന്നാർ (നാടാർ) സമുദായത്തിൽ വമ്പിച്ച ഒരു വിഭാഗം ക്രിസ്തുമതം സ്വീകരിച്ചു. ലണ്ടൻ മിഷൻ സൊസൈററിയുടെ (എൽ. എം. എസ്സ്) കീഴിൽ അനേകം പള്ളികളും പള്ളിക്കൂടങ്ങളും ആവിർഭവിച്ചു. ക്രിസ്തുമതത്തിൽ ചേർന്ന ചാന്നാർ സ്ത്രീകൾ മിഷനറി പ്രവർത്തകരായ സ്ത്രീകളുടെ നിർദേശപ്രകാരം അവരുടെ പഴയ വേഷം കൈവെടിഞ്ഞു നല്ല രീതിയിൽ വസ്ത്രധാരണം തുടങ്ങി. വിദ്യാഭ്യാസം ലഭിച്ച പെൺകുട്ടികൾ ചാന്നാർ സമുദായത്തിൽ ഉണ്ടായപ്പോൾ മാറ് മറയ്ക്കേണ്ടത് അവർക്ക് ആവശ്യമായിവന്നു. തൊട്ടടുത്ത തിരുനെൽവേലി ജില്ലയിൽ ചാന്നാർ സ്ത്രീകൾ മാറുമറച്ചിരുന്നതും അവർക്ക് പ്രേരണയായി. മിഷനറി സ്ത്രീകൾ അവർക്കുവേണ്ടി ഒരു തരം അയഞ്ഞ കപ്പായത്തിന് രൂപം നല്കുകയും അതിന് ജാക്കററ് എന്ന പേരു നല്കുകയും ചെയ്തു.

ഇന്നു തെക്കൻ തിരുവിതാംകൂറിലും തമിഴ്നാട്ടിലുമുള്ള നാടാർ സമുദായത്തെ കഴിഞ്ഞ നൂററാണ്ടിൽ ചാന്നാർ എന്നാണ് വിളിച്ചിരുന്നത്. 1926 ൽ മദിരാശി സർക്കാർ ചാന്നാർ എന്ന ജാതിപ്പേരു മാററി നാടാർ എന്നാക്കിക്കൊണ്ട് ഉത്തരവ് പുറപ്പെടുവിച്ചു. അതിനുശേഷമാണ് നാടാർ എന്ന ജാതിപ്പേര് തമിഴ് നാട്ടിലും തിരുവിതാംകൂറിലും പ്രാബല്യത്തിൽ വന്നത്.

സ്ത്രീകൾക്ക് മാറുമറച്ചു നടക്കാനുള്ള അവകാശത്തെ സംബന്ധിച്ച് തിരുവിതാംകൂർ റസിഡൻറും ദിവാനുമായിരുന്ന കേണൽ മൺറോ ഒരു ഉത്തരവ് പുറപ്പെടുവിച്ചു. 1 ദിവാൻെറ ഈ ഉത്തരവ് നടപ്പിലാക്കാതിരിക്കാൻവേണ്ടി ഉദ്യോഗസ്ഥന്മാരും സവർണരും ശ്രമിച്ചു. ഹിന്ദുമത ആചാരങ്ങൾക്കും, പാരമ്പര്യങ്ങൾക്കുമെതിരായി ക്രിസ്ത്യൻ ദിവാൻ നീങ്ങുന്നു എന്നൊരു ആരോപണവും അവർ ഉന്നയിച്ചു. ദിവാൻ അതു മനസ്സിലാക്കിക്കൊണ്ടു 1813 ൽ മറെറാരു ഉത്തരവുകൂടി പുറപ്പെടുവിച്ചു. സ്ത്രീകൾ മാറുമറയ്ക്കുന്നതിനെ പ്രോത്സാഹിപ്പിക്കാനും നിയമം കർശനമായി പാലിക്കാനും വേണ്ടിയായിരുന്നു ആ ഉത്തരവ്. ക്രിസ്ത്യൻ സ്ത്രീകൾക്ക് കപ്പായം ധരിച്ചു മാറുമറയ്ക്കാമെന്നും അതിൽ അവരെ തടയാൻ പാടില്ലെന്നും, എന്നാൽ ഹിന്ദു സ്ത്രീകളെപ്പോലെ പ്രത്യേകിച്ചു ശൂദ്രസ്ത്രീകളെപ്പോലെ മാറുമറയ്ക്കരുതെന്നും മററും അതിൽ നിർദേശിച്ചിരുന്നു. എന്നാൽ ചാന്നാർ സമുദായത്തിൽനിന്നും മതം മാറി ക്രിസ്ത്യാനികളായവരെ ഇവിടത്തെ സവർണർ ക്രിസ്ത്യാനികളായി അംഗീകരിച്ചില്ല.

റാണി ഗൗരി പാർവതീഭായി തിരുവിതാംകൂർ ഭരിക്കുന്ന കാലത്ത് 1822 ൽ കൽക്കുളത്തുവച്ചാണ് ചാന്നാർ ലഹളയുടെ തുടക്കം. ക്രിസ്തുമതത്തിൽ ചേർന്ന ചാന്നാർ സ്ത്രീകൾ ജാക്കററ് ധരിച്ചുകൊണ്ടു ചന്തയിൽ വന്നപ്പോൾ കുറേ ശൂദ്രർ (നായന്മാർ)

---

1. "I have heard that the women of Ezhavas and such like castes who have embraced Christianity have been prevented from covering their bosoms but as I have granted my permission to the women converted to Christianity to cover their bosoms as obtains among in other countries".
എൻ. കെ. ജോസ് ചാന്നാർ ലഹള പു. 29

ചേർന്ന് അവരെ ബലാൽക്കാരമായി പിടിച്ചു നിറുത്തി, ജാക്കററു വലിച്ചു കീറി അപമാനിച്ചു. തലേദിവസംവരെ മാറുമറയ്ക്കാതെ നടന്നിരുന്ന ചാന്നാർ സ്ത്രീകൾ ക്രിസ്തുമതത്തിൽ ചേർന്നു എന്ന ഒററ കാരണംകൊണ്ട് ജന്മിമാരായ തങ്ങളുടെ മുമ്പിൽക്കൂടി മാറുമറച്ചു നടക്കാനുള്ള ധിക്കാരം കാണിച്ചത് ശൂദ്രർക്ക് പൊറുക്കാനും സഹിക്കാനും കഴിഞ്ഞില്ല. ക്രിസ്തുമതം സ്വീകരിച്ചാലും ചാന്നാട്ടികൾ ചാന്നാട്ടികൾതന്നെയെന്നു പറയാൻ അവർക്കു മടിയുണ്ടായില്ല. അവരെ ഉപദ്രവിക്കുന്ന കാര്യത്തിൽ സവർണരോടൊപ്പം ഉദ്യോഗസ്ഥന്മാരും ചേർന്നു. അന്നത്തെ ദിവാൻ വെങ്കട്ടറാവുവും സവർണരുടെ നടപടികളെ അനുകൂലിക്കുകയാണ് ചെയ്തത്.

ഗത്യന്തരമില്ലാതെ ചാന്നാർ സ്ത്രീകൾ ക്രിസ്ത്യൻ മിഷനറിമാരെ സമീപിച്ചു സങ്കടം ബോധിപ്പിച്ചു. സവർണരിൽനിന്നും അവർക്ക് അനുഭവിക്കേണ്ടിവന്ന പീഡനങ്ങളും മററും അവരെ പറഞ്ഞു ബോധ്യപ്പെടുത്തി. മിഷനറിമാരിൽ അന്നത്തെ പ്രധാനിയായിരുന്ന റവ: മീഡ്, പത്മനാഭപുരം കോടതിയിലേക്ക് അവരുടെ കേസ് റഫർ ചെയ്തു. പിറേറദിവസംതന്നെ കോടതിവിധിയുമുണ്ടായി. വിധി ചാന്നാന്മാർക്കും ക്രിസ്ത്യാനികൾക്കും അനുകൂലമായിരുന്നു. ചാന്നാന്മാർ ക്രിസ്ത്യാനികളായതുമുതൽ ചാന്നാന്മാരല്ലാതായെന്നും അതിനാൽ ക്രിസ്ത്യാനികൾക്കനുവദിച്ചിട്ടുള്ളതെല്ലാം അവർക്കും അനുവദിക്കേണ്ടതാണെന്നും ക്രിസ്തുമതത്തിൽ ചേർന്ന ചാന്നാട്ടികൾ കപ്പായം ധരിച്ചു എന്നത് നിയമപരമായി തെററല്ല എന്നുമായിരുന്നു വിധിയുടെ ചുരുക്കം.

---

1823–ൽ (998 ഇടവം 7 ന്) പത്മനാഭപുരം കോടതി പ്രസ്താവിച്ച വിധിത്തീർപ്പിന്റെ പ്രസക്തഭാഗം ഇവിടെ ചേർക്കുന്നു:

" A Complaint was lodged against some christians under their heathen names as Shannars for not paying the arrears of the toddy rent and for their women wearing upper cloth when it was decreed that they were to be fined in consequence of their women wearing an upper cloth. An appeal being made to this as there was a Proclomation allowing the christians to wear an upper cloth the Court wrote to the Rev: Charls Mead to enquire if these People were christians and if their religion required them to wear the upper cloth. Rev: Mead replied

അതേത്തുടർന്ന് ചാന്നാർ സ്ത്രീകരം വീണ്ടും മാറുമറയ്ക്കാൻ തുടങ്ങി. കോടതിയിൽ വിജയംവരിച്ചതിന്റെ ആഹ്ലാദത്തിൽ ചില ക്രൈസ്തവചാന്നാട്ടികരം കൂടുതൽ നേർമയുള്ള തുണികൊണ്ടു ണ്ടാക്കിയ ജാക്കററു ധരിച്ചു. കപ്പായം കട്ടിശ്ശീലകൊണ്ടുതന്നെ വേണമെന്നുള്ള പാരമ്പര്യത്തിനു വിരുദ്ധമായിരുന്നു അത്. സവർണർക്ക് അതു ഇഷ്ടമായില്ല. ചാന്നാർ സ്ത്രീകളെ ഉപദ്രവി ക്കാൻതന്നെ അവർ തീരുമാനിച്ചു. കോടതിവിധിയെ മാനിക്കാൻ സവർണർ തയ്യാറായില്ല.

1828 ൽ വീണ്ടും അക്രമം തുടങ്ങി. യേശു അടിയാരം, നീതി അടിയാരം എന്നീ രണ്ടു ചാന്നാർ സ്ത്രീകളെ കൽക്കുളത്തുവച്ചു ചില സവർണർ ചേർന്നു ബലാൽക്കാരമായി പിടിച്ചുനിറുത്തി അവ രുടെ കപ്പായം വലിച്ചുകീറി അസഭ്യം പറഞ്ഞു അപമാനിച്ചയച്ചു. ക്രിസ്ത്യൻ മിഷനറിമാർ നടത്തിവന്ന പല പള്ളിക്കൂടങ്ങളിലും സവർണർ കടന്നു ശല്യം ചെയ്തു. അവിടെ പഠിച്ചിരുന്നവരിൽ ഭൂരിപക്ഷവും ചാന്നാർകുട്ടികളായിരുന്നു. പുസ്തകങ്ങരം കീറിയെ റിയുക, ജാക്കററ് വലിച്ചുകീറുക, ഭീഷണിപ്പെടുത്തുക തുടങ്ങി അനേകം വിക്രിയകരം അവർ കാണിച്ചു.

കലാപം നടന്ന മറെറാരു പ്രധാന കേന്ദ്രം അത്തുരായിരുന്നു. 1828 ഡിസംബർ 21 ഞായറാഴ്ച. ക്രിസ്ത്യാനികളായ ചാന്നാ ന്മാരെ അന്നേദിവസം ജന്മിമാർ ഊഴിയവേലയ്ക്കായി വിളിച്ചു. മനസ്സില്ലാമനസ്സോടെ അവർ ജോലിക്കെത്തി. പത്മനാഭപുരം കൊട്ടാരത്തിലെ ആനകരംക്കു തിന്നാൻവേണ്ട ഓലമടലുകരം ചുമന്നുകൊണ്ടുവരാനാണ് അവരെ വിളിച്ചത്. അത്തുരിൽനിന്നും ഓലമടലുകളും ചുമന്നുവന്ന ചാന്നാർ ക്രിസ്ത്യാനികളെ മറെറാരു

---

that the Shannars and such other caste women as have embraced christianity ought to wear an upper cloth for the sake of decency when they go to the Church, the fairs, markets, and similar places and that they were instructed to do so and if that it ought to be so ordered agreeably to Christianity. It is accordingly decreed that 'Shannoo Neelankutty, and others were not to be fined for allowing their women to wear upper cloth but only for other complaints against them".

C. M. Agur- The church History of Travancore P: 780

സംഘം ചാന്നാർ ക്രിസ്ത്യാനികരം വഴിക്കുവച്ചു തടഞ്ഞ് അവരെ ജോലിയിൽനിന്നും പിന്തിരിപ്പിച്ചു. മാത്രമല്ല സവർണ്ണയുവാക്കളെക്കൊണ്ടു ആ ഓലമടലുകളെല്ലാം തിരികെ അവർക്കു ചുമപ്പിക്കുകയും ചെയ്തു. ഈ വിവരം കാട്ടുതീപോലെ എല്ലായിടത്തും പരന്നു. സവർണ്ണരാകെ ഇളകിമറിഞ്ഞു. പിറേറദിവസം അവർ, തിരുവട്ടാർ തുടങ്ങിയ സ്ഥലങ്ങളിലെ ഏതാണ്ടു അഞ്ഞൂറു പിടാകക്കാർ ആയുധങ്ങളുമേന്തി സമീപപ്രദേശങ്ങളിലുള്ള എല്ലാ ക്രിസ്ത്യാനികളേയും നിഷ്കരുണം മർദിച്ചു. ചാന്നാന്മാരുടെ വീടുകരം തീവച്ചു. അവർ പ്രാണരക്ഷാർത്ഥം കാടുകളിൽ ഓടിയൊളിച്ചു. വിവരമറിഞ്ഞ് റവ: മീഡ് സംഭവസ്ഥലം സന്ദർശിച്ചു. അദ്ദേഹത്തെ വധിക്കാൻപോലും സവർണ്ണർ ഒരുങ്ങി.

1829 ജനുവരി 3. രാത്രിയിൽ റവ: മീഡ് താമസിച്ചിരുന്ന മണ്ടയ്ക്കാട്ടെ ബംഗ്ലാവ് വളഞ്ഞു കയ്യേറി അദ്ദേഹത്തെ വകവരുത്താൻ സവർണ്ണർ പരിപാടി തയ്യാറാക്കി. വിവരം മനസ്സിലാക്കിയ ക്രിസ്ത്യാനികളിൽ ചിലർ സന്ധ്യയ്ക്കുതന്നെ രഹസ്യമായി റവ: മീഡിനെ ആ അപകടവാർത്ത അറിയിച്ചു. അടിയന്തിര സഹായമെന്ന നിലയ്ക്ക് മണ്ടയ്ക്കാടിനു പടിഞ്ഞാറുഭാഗത്തുള്ള മുക്കുവർ കൂട്ടമായെത്തി റവ: മീഡിൻെറ ബംഗ്ലാവിനു കാവൽ കിടന്നു. അദ്ദേഹം എഴുതിയ ഒരു കത്ത് ഉദയഗിരി കോട്ടയിലെ ബ്രിട്ടീഷ് പട്ടാളത്തിൻെറ ക്യാപ്റ്റനെ ഏല്പിക്കാൻ ഒരാരം അതിവേഗം പാഞ്ഞു. സ്വന്തം ജീവനെപ്പോലും ഗണിക്കാതെ അയാരം ധീരമായി തൻെറ ദൗത്യം നിർവഹിച്ചു. കത്ത് കിട്ടിയ ഉടനെ ഒരു സംഘം പട്ടാളക്കാരുമായി ക്യാപ്റ്റൻ മണ്ടയ്ക്കാട്ടേയ്ക്കു തിരിച്ചു. പട്ടാളം എത്തിച്ചേർന്നപ്പോരം പിടാകക്കാർ ബംഗ്ലാവു വളയുന്നതിനു പ്രാരംഭമായി ദേവീപൂജ നടത്തുകയായിരുന്നു. ബ്രിട്ടീഷ് പട്ടാളത്തിൻെറ സന്ദർഭോചിതമായ ഇടപെടൽ നിമിത്തം വലിയ ഒരത്യാഹിതം ഒഴിവായി. റവ: മീഡ് എത്രയും വേഗം അവിടെനിന്നും മാറിത്താമസിക്കണമെന്ന് അവർ അറിയിച്ചു. പക്ഷേ അദ്ദേഹം അതിനു വഴങ്ങിയില്ല. തലക്കുളം, അരുമന, കണ്ണമംഗലം, കിള്ളിയൂർ എന്നീ സ്ഥലങ്ങളിലെ പ്രമുഖ സവർണ്ണനേതാക്കളായിരുന്നു മണ്ടക്കാട്ടേയ്ക്ക് കലാപസംഘത്തെ നയിച്ചുകൊണ്ടുവന്നത്.[2]

---

2. എൻ. കെ. ജോസ്- ചാന്നാർ ലഹള പു. 36

ലഹളയെ സംബന്ധിച്ച് ഒരു തീർപ്പു കല്പിച്ചുകൊണ്ട് റാണി ഗൗരിപാർവതീഭായി 1829 ൽ ഒരു വിളംബരം പ്രസിദ്ധീകരിച്ചു. വിളംബരത്തിന്റെ പ്രസക്തഭാഗം ഇവിടെ ചേർക്കുന്നു. "ചാന്നാട്ടികൾ മേലിൽ ശീലയിടുന്നതിന് യാതൊരു ന്യായവും ഇല്ലാത്തതനാൽ ആയതു നിറുത്തിയിരിക്കകൊണ്ടും മേലൊള്ളതിന് അവർ മേലിൽ ശീല ഇട്ടു എന്നു വരികയും അരുത്. ചാന്നാന്മാരിൽ ക്രിസ്തുമാർഗത്തിൽ ചേർന്നിരിക്കുന്നവരുടെ വകയിൽ ഒള്ള ചാന്നാട്ടികൾ മേലിൽ ശീല ഇട്ടുകൂടെന്നും അതിനുപകരം കപ്പായം ഇട്ടു നടന്നുകൊള്ളാമെന്നും പരസ്യം ചെയ്യുന്നു".

ചാന്നാർ ക്രിസ്ത്യാനികൾക്ക് തുടർന്നും പല പീഡനങ്ങൾ അനുഭവിക്കേണ്ടിവന്നെങ്കിലും ലഹള കെട്ടടങ്ങി.

ചാന്നാർലഹളയുടെ രണ്ടാംഘട്ടം ആരംഭിക്കുന്നത് മുപ്പത്തിയാറു വർഷങ്ങൾക്കുശേഷം 1859 ലാണ്. അന്ന് തിരുവിതാംകൂർ ഭരിച്ചിരുന്നത് ഉത്രം തിരുനാൾ മാർത്താണ്ഡവർമ മഹാരാജാവായിരുന്നു. അദ്യകാല പ്രക്ഷോഭണത്തിന്റെ ഫലമായി കപ്പായം ധരിച്ചുകൊള്ളാൻ അനുവദിക്കപ്പെട്ട ക്രൈസ്തവ ചാന്നാട്ടികൾ കപ്പായത്തിനുപുറമേ ഒരു മേൽമുണ്ടുംകൂടി ധരിക്കാൻ തുടങ്ങിയപ്പോൾ പൊട്ടിപ്പുറപ്പെട്ടതാണ് ഈ കലാപം.[3]

ലഹളയുടെ തുടക്കം ഇത്തവണ നെയ്യാററിൻകരയിലെ ചന്തയിൽ വച്ചാണ്. ജാക്കററും മേൽമുണ്ടും ധരിച്ചുവന്ന ഒരു ക്രിസ്ത്യൻ ചാന്നാർ യുവതിയെ ചന്തസ്ഥലത്തുവച്ച് ഒരു സവർണയുവാവ് തടഞ്ഞുനിറുത്തി ജാക്കററും മേൽമുണ്ടും വലിച്ചുകീറി അപമാനിച്ചു. മുപ്പത്തിയാറു വർഷങ്ങൾക്കുശേഷവും ചാന്നാട്ടികൾക്കുനേരെയുള്ള സവർണ മനോഭാവം എന്തായിരുന്നുവെന്ന് ഈ സംഭവം തെളിയിക്കുന്നു. പ്രതികാര മനോഭാവത്തോടെ ചാന്നാന്മാർ ഉടൻ തിരിച്ചടിക്കാൻ തയ്യാറായില്ല. അവർ കോടതിയെ ശരണം പ്രാപിച്ചു. വിചാരണയ്ക്കുശേഷം നാമമാത്രമായ ഒരു പിഴമാത്രമേ കുററക്കാരനായ ആ സവർണയുവാവിൽനിന്നും കോടതി ഈടാക്കിയുള്ളു. പിഴയടച്ചു കോടതിയിൽനിന്നും പുറത്തിറങ്ങിവന്നയുടനെ കൂടുതൽ

3. എൻ. കെ. ജോസ്—ചാന്നാർലഹള പു. 50.

വാശിയോടെ അയാൾ മറെറാരു ചാന്നാർ സ്ത്രീയുടെ മേൽമുണ്ട് വലിച്ചെടുത്ത് കീറിയെറിഞ്ഞു. ലഹള തുടങ്ങാൻ പിന്നെ താമസമുണ്ടായില്ല. ആദ്യം അരുമാനൂർ തുടങ്ങിയ സമീപപ്രദേശങ്ങളിലും ക്രമേണ തെക്കൻദിക്കുകളിലാകമാനവും കലാപം പടർന്നു പിടിച്ചു. മേൽമുണ്ടുധരിച്ച ചാന്നാർ സ്ത്രീകളെ എവിടെക്കണ്ടാലും സവർണർ ആക്രമിക്കാൻ തയ്യാറായി.

1858 ൽ ബ്രിട്ടീഷ് ചക്രവർത്തിനി പ്രസിദ്ധം ചെയ്ത ഒരു വിളംബരത്തിൽ ഇപ്രകാരം നിർദ്ദേശിച്ചിരുന്നു. "ഒരു സമുദായക്കാരോ സർക്കാരോ ഇതര സമുദായങ്ങളുടെ മതപരവും സാമൂഹികവുമായ ആചാരങ്ങളിൽ ഇടപെടരുത്. നിയമത്തിനു മുമ്പിൽ എല്ലാ ജനങ്ങളും തുല്യരാണ്. പ്രത്യേക ആനുകൂല്യങ്ങൾക്ക് ആരും അർഹരല്ല".

ബ്രിട്ടീഷ് ഗവൺമെൻറിൻെറ അധീശത്വത്തിൻെറ പേരിൽ തിരുവിതാംകൂറിനും ഈ വിളംബരം ബാധകമായിരുന്നു. പ്രസ്തുത വിളംബരത്തിലെ നിർദേശങ്ങളെ സവർണരും അവർണരും അവരവരുടെ നിലപാടുകളെ സാധൂകരിക്കത്തക്കവിധത്തിൽ വ്യാഖ്യാനിച്ചു. റവുക്കയും രണ്ടാംമുണ്ടും ധരിക്കുകയെന്നത് ക്രൈസ്തവസ്ത്രീകളുടെ ആചാരമായി അവർ കണക്കാക്കി. അതിനെ തടസ്സപ്പെടുത്താൻ സവർണർക്ക് അവകാശമില്ലെന്നും അവർ വാദിച്ചു. ശൂദ്രർക്കു (നായർ) താഴെയുള്ള എല്ലാ ജാതിക്കാരും മാറുമറയ്ക്കാതെ നടക്കണമെന്നത് ഹൈന്ദവാചാരമാണെന്നും അതിനെ ധിക്കരിച്ചു പ്രവർത്തിക്കാൻ അവർണർക്ക് അവകാശമില്ലെന്നും സവർണർ പ്രഖ്യാപിച്ചു. അവർണർ ക്രിസ്തുമതം സ്വീകരിച്ചാലും അവർ അവർണരല്ലാതായിത്തീരുന്നില്ല എന്ന വിശ്വാസമാണ് സവർണർക്കുള്ളത്. ഹൈന്ദവാചാരങ്ങളുടെ സംരക്ഷണച്ചുമതല തങ്ങൾക്കാണെന്ന് സവർണർ ദൃഢമായി വിശ്വസിക്കുകയും അതിന്നനുസരണമായി പ്രവർത്തിക്കുകയും ചെയ്തു.

അന്ന് തിരുവിതാംകൂർ ദിവാനായിരുന്ന സർ ടി. മാധവരായർ തെക്കൻ താലൂക്കുകളിലെ ലഹളബാധിതപ്രദേശങ്ങൾ സന്ദർശിച്ചു. ചാന്നാർ ക്രിസ്ത്യൻ നേതാക്കൾ ദിവാൻജിയെ സന്ദർശിച്ച് അവരുടെ പ്രയാസങ്ങളെ വിശദമാക്കുന്ന ഒരു മെമ്മോറാണ്ഡം സമർപ്പിച്ചു. മെമ്മോറാണ്ഡം സമർപ്പിച്ചിട്ടു പുറത്തിറങ്ങിയ

നേതാക്കന്മാരെ സവർണരും ഉദ്യോഗസ്ഥന്മാരും ചേർന്നു കഠിനമായി മർദിച്ചു. വിവരമറിഞ്ഞ ക്രിസ്ത്യൻ മിഷനറിമാർ ആ കാര്യത്തിൽ ഇടപെടുകയും കുററക്കാരെ ശിക്ഷിക്കണമെന്നു ദിവാൻജിയോടപേക്ഷിക്കുകയും ചെയ്തു. പക്ഷേ ദിവാൻജി ഇപ്രകാരം ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി തൃപ്തിയടയുകയാണ് ചെയ്തത്. "1829 ലെ വിളംബരം പ്രാബല്യത്തിലിരിക്കുമ്പോൾ ക്രിസ്ത്യാനിയും ഹിന്ദുവുമായ ചാന്നാർ സ്ത്രീകൾ അതിലെ ചട്ടങ്ങൾക്കൊപ്പിച്ചു നടക്കണമെന്നുള്ളതു വളരെ സ്പഷ്ടമാണ്. ഇനി അഥവാ ഏതെങ്കിലും ഒരു കൂട്ടർക്ക് ഏതെങ്കിലും വ്യത്യാസം വേണമെന്നാഗ്രഹമുണ്ടെങ്കിൽത്തന്നെ ആവക കാര്യങ്ങൾ സർക്കാരിലേയ്ക്ക് നിവേദനം ചെയ്തു തീരുമാനമെന്തെന്നു കാത്തിരിക്കേണ്ടതാകുന്നു. അല്ലാതെ പൊതുസമാധാന ലംഘനത്തിന് ഇടവരുത്തരുത്".

ദിവാന്റെ ഈ പ്രഖ്യാപനം ക്രിസ്ത്യൻ മിഷനറിമാർക്ക് ഇഷ്ടമായില്ല. ദിവാന്റെ പ്രവൃത്തി സവർണഹിന്ദുക്കളോടുള്ള നഗ്നമായ പക്ഷപാതത്തെ കാണിക്കുന്നുവെന്നു അവർ തീർച്ചയാക്കുകയും ഈ വിവരങ്ങളെല്ലാം കാണിച്ചുകൊണ്ടു വൈസ്രോയി, മദ്രാസ് ഗവർണർ എന്നിവർക്ക് മെമ്മോറാണ്ഡങ്ങൾ സമർപ്പിക്കുകയും ചെയ്തു. അവരെ നേരിൽക്കണ്ടു നിവേദനം നടത്തുന്നതിനും അവർ മടിച്ചില്ല.

ഇതിനിടെ പത്മനാഭപുരത്തുനിന്നും ഒരു ഉദ്യോഗസ്ഥൻ കളിയിക്കാവിള എന്ന സ്ഥലത്തു വന്നു. പ്രത്യേകമായി തനിക്കു ലഭിച്ച അധികാരത്തോടുകൂടി എത്തിയിരിക്കുകയാണെന്നു പറഞ്ഞുകൊണ്ടു ചാന്നാർ സ്ത്രീകളുടെ റവുക്ക വലിച്ചുകീറാൻ തുടങ്ങി. അവകാശമില്ലാത്ത മേൽമുണ്ട് ചാന്നാട്ടികൾ ഉപയോഗിച്ചതിനാൽ റവുക്ക ധരിക്കാനുള്ള സ്വാതന്ത്ര്യത്തിൽനിന്നുകൂടി അവരെ ഒഴിവാക്കിയിരിക്കുന്നു എന്നറിയിച്ചുകൊണ്ടാണ് അയാൾ ആ ഹീനകൃത്യത്തിനൊരുമ്പെട്ടത്. അയാളുടെ നടപടിക്കു പിന്തുണ പ്രഖ്യാപിച്ചുകൊണ്ട് സവർണർ രംഗത്തിറങ്ങി. ചാന്നാന്മാർ (നാടാന്മാർ) അതിനെ ചെറുത്തു. അവർ ഒരു സംഘടിതശക്തിയായി മുന്നോട്ടുവന്നു. അതിശക്തമായ ലഹള കളിയിക്കാവിളയിലും സമീപപ്രദേശങ്ങളിലുമുണ്ടായി.[5]

5. എൻ. കെ. ജോസ്—ചാന്നാർ ലഹള പു. 55

പാറശ്ശാലയിൽ ആറു ക്രിസ്ത്യൻ പള്ളികളും നെയ്യൂരിൽ മൂന്നു പള്ളികളും ഒരു പള്ളിക്കൂടവും സവർണ്ണർ തീവച്ചു നശിപ്പിച്ചു. ലഹള ഏററവും രൂക്ഷമായി നടന്നതു കോട്ടാറിലാണ്. തൊട്ടടുത്ത നാഗർകോവിലിൽ ഇരുനൂറിലധികം വരുന്ന സവർണ്ണയുവാക്കൾ സംഘംചേർന്നു കലാപം നടത്തി. 1859 ജനുവരി 4 നാണ് നാഗർകോവിലിലെ കലാപം നടന്നത്. ക്രിസ്ത്യാനികൾ രാത്രിയിലും പകലും പള്ളികൾക്കു ചുററും കാവൽകിടന്നു. അതിനാൽ അവിടത്തെ പള്ളികൾ അഗ്നിക്കിരയായില്ല. ലഹളയെ അമർച്ച ചെയ്യാൻ സർക്കാർ നായർപട്ടാളത്തെയാണ് നിയോഗിച്ചത്. കോട്ടാറിലും പരിസരപ്രദേശങ്ങളിലും പട്ടാളക്കാർ ക്രൂരമർദനം നടത്തി ലഹളക്കാരെ അമർച്ചചെയ്തു.

ആരുവാമൊഴി, ചെമ്പൻവിള, അരുമനല്ലൂർ, ആണ്ടിത്തോപ്പ്, തിട്ടിവിള, മൈലാടി, വടക്കൻകര, കഴിത്തുറ, എന്നീ സ്ഥലങ്ങളിലെല്ലാം ലഹള പടർന്നുപിടിച്ചു. ജനുവരി പത്താംതീയതിയോടുകൂടി കലാപം തെക്കൻതിരുവിതാംകൂറിലാകമാനം വ്യാപിച്ചു. ചാന്നാർ ക്രിസ്ത്യാനികളേയും മൂപ്പന്മാരേയും പോലീസ് അറസ്ററുചെയ്തു ലോക്കപ്പിലാക്കി. അതിൽ ഇടപെട്ട മിഷനറിമാരോടു പോലീസും മററുദ്യോഗസ്ഥന്മാരും അപമര്യാദയായി പെരുമാറി.

ലഹളയെ സംബന്ധിച്ച യഥാർത്ഥ വിവരങ്ങൾ ശേഖരിച്ച് ഉടൻ റിപ്പോർട്ടു സമർപ്പിക്കാൻ അന്നത്തെ മദ്രാസ് ഗവർണർ ലോർഡ് ഹാരീസ്, തിരുവിതാംകൂർ റസിഡൻറ് ജനറൽ കല്ലനോട് ആവശ്യപ്പെട്ടു. അദ്ദേഹം വിശദമായ ഒരു റിപ്പോർട്ട് മദ്രാസ് ഗവർണർക്കു നല്കി. റിപ്പോർട്ടു പരിശോധിച്ചശേഷം മദ്രാസ് ഗവർണർ തിരുവിതാംകൂർ റസിഡൻറിന് ഇപ്രകാരമെഴുതി. “ഭരണത്തിൻെറ കീർത്തിയും അപകീർത്തിയും ബ്രിട്ടീഷ് ഗവണ്മെൻറിനെ സാരമായി ബാധിക്കുമെന്നുള്ളതുകൊണ്ട് കുറേക്കൂടി സഹിഷ്ണുതാപരമായ ഒരു നയം അനുവർത്തിക്കേണ്ടതാണ്”. ഇതിനു തിരുവിതാംകൂർ സർക്കാർ ഇങ്ങനെ മറുപടി കൊടുത്തു. “ചക്രവർത്തി തിരുമനസ്സിലെ ഭരണപ്രദേശങ്ങളിൽനിന്നും വ്യത്യസ്തമായ സാഹചര്യങ്ങളാണ് ഇവിടെ തിരുവിതാംകൂറിലുള്ളത്. പ്രത്യേകിച്ചും ജാതിയേയും മതത്തേയും സംബന്ധിക്കുന്ന

കാര്യത്തിൽ നിർണായകമായ പരിഷ്കാരങ്ങൾ അവതരിപ്പിക്കുന്നതിൽ വൈഷമ്യങ്ങൾ ഉണ്ടാകുന്ന നിരവധി സാഹചര്യങ്ങളെപ്പററി അനുസ്മരിപ്പിക്കേണ്ടതില്ലല്ലോ''.

മദ്രാസ് ഗവർണർ, ജനറൽ കല്ലന ശക്തിയേറിയ ഭാഷയിൽ വീണ്ടും എഴുതി: ''സത്യവും നീതിയും മാത്രമല്ല മനുഷ്യസാധാരണമായ സർവ മനോവൃത്തികളും ഈ സംഗതിയിൽ നമ്മുടെ വശത്താണ്. ഇങ്ങനെയുള്ള ഒരു സന്ദർഭത്തിൽ നാം ഗൗരവപൂർവം പ്രവർത്തിച്ചില്ലെങ്കിൽ പരിഷ്കൃതലോകം മുഴവൻ നമ്മെ പുച്ഛിക്കും. ഇന്ത്യൻ പ്രജകൾക്ക് വിചാര സ്വാതന്ത്ര്യവും പ്രവർത്തന സ്വാതന്ത്ര്യവും നല്കണമെന്ന പ്രത്യേക ഉദ്ദേശ്യത്തോടുകൂടി ചക്രവർത്തിനി 1858 ൽ പ്രസിദ്ധീകരിച്ച വിളംബരത്തിനെതിരായി ഈ മാതിരി ജനപീഡനം നടത്തിവരുന്നു എന്നുള്ള അസാധാരണ സംഗതി ആലോചിച്ചു നോക്കിയാൽ നമുക്ക് ഈ കാര്യത്തിൽ ഇടപെടാതെ വയ്യ. തിരുമനസ്സിലെ (ബ്രിട്ടീഷ് രാജ്ഞി) സ്വവർഗക്കാരായ സ്ത്രീജനങ്ങൾക്ക് വിളംബരത്തിൽ നല്കപ്പെട്ടിട്ടുള്ള രക്ഷാവാഗ്ദാനത്തിനെതിരായി കാര്യങ്ങൾ നടക്കുന്നുവെന്ന് അവിടുന്നു അറിയുമ്പോൾ എന്തു വിചാരിക്കുമെന്നു ഞാൻ വിവരിക്കണമെന്നില്ല. അതുകൊണ്ട് 1829 ലെ തിരുവിതാംകൂർ രാജകീയ വിളംബരത്തിൽ അടങ്ങിയിരിക്കുന്ന ശാസനങ്ങൾ ഇക്കാലത്തിനോ, പരിഷ്കൃതാശയനായ ഒരു രാജാവിനോ യോജിച്ചതല്ലെന്നു രാജാവിനെ അറിയിക്കേണ്ടതു നിങ്ങളുടെ ചുമതലയാകുന്നു.......''.

ഇതിന്റെ അടിസ്ഥാനത്തിൽ 1859 ജൂലൈ 26 ന് ഉത്രം തിരുനാൾ മാർത്താണ്ഡവർമ മഹാരാജാവ് പ്രസിദ്ധംചെയ്ത വിളംബരം ഇവിടെ ചേർക്കുന്നു. ''ചാന്നാർ സ്ത്രീകൾക്ക് അവരുടെ ആഭിജാത്യബോധമനുസരിച്ച് ഏതുതരത്തിലും വസ്ത്രം ധരിച്ചു നഗ്നത മറയ്ക്കുന്നതിനുള്ള പൂർണസ്വാതന്ത്ര്യം ഇതിനാൽ അനുവദിച്ചിരിക്കുന്നു. എന്നാൽ അവർ ഉന്നതജാതിയിലെ സ്ത്രീകളുടെ വസ്ത്രങ്ങളെ അനുകരിക്കാൻ പാടില്ലാത്തതുമാകുന്നു''. ഉയർന്ന ജാതിക്കാരെ അനുകരിക്കരുതെന്നു ചേർത്തിരുന്ന വ്യവസ്ഥ ഗവർണർക്കിഷ്ടമായില്ല. മഹാരാജാവിന് ഈ നിബന്ധനയും പിൻവലിക്കേണ്ടിവന്നു.

ചാന്നാർലഹളയ്ക്കു കാരണമായി തിരുവിതാംകൂർ സ്റ്റേററ്മാനൽ രണ്ടാം വാല്യത്തിൽ ഇപ്രകാരം രേഖപ്പെടുത്തിക്കാണുന്നു. "ക്രിസ്ത്യൻ മിഷനറിപ്രവർത്തനത്തിന് തിരുവിതാംകൂർ ഗവൺമെൻറ് ചെയ്തുകൊടുത്ത സജീവപരിരക്ഷകൾ നാഞ്ചിനാട് പ്രദേശങ്ങളിലെ ക്രിസ്തുമത വളർച്ചയ്ക്കു കാരണമായി. ഇതിൻെറ ഫലമായി ക്രിസ്തുമതം സ്വീകരിച്ച ചാന്നാന്മാർ ഈ പുരോഹിതന്മാരുടെ പിൻബലത്തിൻെറ ഊക്കിൽ സ്ഥലത്തെ ഉയർന്ന ഹിന്ദുജനതയ്ക്ക് ഭയകാരണങ്ങളുണ്ടാക്കിക്കൊണ്ടിരുന്നു. ക്രിസ്തുമതം സ്വീകരിച്ച ചാന്നാന്മാർ ധരിക്കുന്ന വസ്ത്രത്തെ സംബന്ധിച്ച് തെക്കൻ തിരുവിതാംകൂറിൽ ഒരു തർക്കം പൊട്ടിപ്പുറപ്പെട്ടു. പരമ്പരയായി നിലനിന്നുവരുന്ന ആചാരങ്ങളനുസരിച്ച് മേൽജാതി ഹിന്ദുക്കൾ ധരിക്കുന്നതുപോലെയുള്ള മേൽവസ്ത്രങ്ങൾ കീഴ്ജാതിക്കാർ ഒരിക്കലും ധരിക്കാൻ പാടില്ലാത്തതാണ്. കേണൽ മൺറോവിൻെറ ഭരണകാലത്ത് ഈ കീഴ്വർഗത്തിലെ സ്ത്രീകൾക്ക് ക്രിസ്ത്യൻ സ്ത്രീകളേയും മുഹമ്മദീയൻ സ്ത്രീകളേയുംപോലെ ചട്ടക്കുപ്പായം ധരിക്കുന്നതിന് വിരോധമില്ലെന്നു ഒരു കല്പന പുറപ്പെടുവിച്ചിട്ടുണ്ടായിരുന്നതാണ്. എന്നാൽ ഈ മാർഗംകൂടിയ സ്ത്രീകൾക്ക് ഉയർന്ന ഹിന്ദുക്കൾ ധരിക്കുന്നമാതിരിയുള്ള അതേ വസ്ത്രങ്ങൾ വേണമെന്നു നിർബന്ധമായിരുന്നു. അതുകൊണ്ട് അവർ മുൻപ് അനുവദിച്ചിരുന്ന ഒരു ചട്ടക്കുപ്പായത്തിനുപുറമേ ഉയർന്ന ഹിന്ദുക്കൾ ധരിക്കുന്നമാതിരിയിൽത്തന്നെ ഒരു മേൽമുണ്ട് ചുമലിൽ ചുററിമറച്ചുകൊണ്ട് പരസ്യമായി നടക്കാൻ തുടങ്ങി. ഇത് ഉയർന്ന വർഗക്കാർക്ക് അസഹനീയമായിരുന്നു.

തോവാള, അഗസ്തീശ്വരം, ഇരണിയൽ, കൽക്കുളം, വിളവംകോട് എന്നീ തെക്കൻപ്രദേശങ്ങളിലെല്ലാം ഗുരുതരമായ സമാധാനലംഘനങ്ങളുണ്ടായി. 1829 ലെ വിളംബര പ്രകാരം ഈ ചാന്നാർ സ്ത്രീകൾക്ക് സഭ്യതയ്ക്കും സമാധാനത്തിനും ചേർന്നവണ്ണം ചട്ടക്കുപ്പായം ധരിക്കുന്നതിനു അനുവാദമുണ്ടായിരുന്നതാണ്. എന്നിട്ടും നിഷിദ്ധമായി കണക്കാക്കിയിരുന്ന ഒരു രീതിയിൽത്തന്നെ അവർ തുടർന്നു പെരുമാറി. മാത്രമല്ല മതപരിവർത്തനം ചെയ്യുന്നവരെ തിരുവിതാംകൂർ ഗവൺമെൻറ് മർദിച്ചുകൊണ്ടിരിക്കുന്നുവെന്ന ഒരു തെററിദ്ധാരണയും പുറമേ അവർ പ്രചരിപ്പിച്ചു. 1858 ഡിസംബറിൽ രണ്ടു കക്ഷികളും തമ്മിൽ പരസ്യമായ സംഘട്ടനമുണ്ടായി.

മേൽജാതിക്കാർ ധരിക്കുന്നതുപോലെയുള്ള മേൽമുണ്ടുകരം ധരിച്ച പരസ്യമായി നടന്ന ചില ചാന്നാർ സ്ത്രീകളെ സനാതനഹിന്ദുക്കാം ആക്രമിച്ചു. ചാന്നാന്മാർ തിരിച്ചടിക്കുകയും ചെയ്തു''. [6]

6. T. K. Velu Pillai - The Travancore State Manual Vol. II. p. 583